# നെടുമ്പാശ്ശേരിയിലെ തുമ്പി വൈവിധ്യം

**Santhosh Kumar**
santhoshfircial@gmail.com
Member, Society for Odonate Studies

ഫലഭൂയിഷ്ഠങ്ങളായ ധാരാളം കൃഷിയിടങ്ങൾ നിറഞ്ഞ പ്രദേശമാണ് നെടുമ്പാശ്ശേരി. കൃഷിയാണ് ഇവിടുത്തെ ജനങ്ങളുടെ പ്രധാന തൊഴിൽ. പെരിയാറിന്റെ കൈവഴിയായ മാഞ്ഞാലി ത്തോടാണ് പ്രദേശത്തെ ഏറ്റവും പ്രധാന ജലസ്രോതസ്സ്. കൂടാതെ മറ്റനേകം ചെറു തോടുകളും കുളങ്ങളും കൈത്തോടുകളും ചിറകളും കനാലുകളും കൊണ്ട് അനുഗ്രഹീത ഭൂമികയാണ് നെടുമ്പാശേരി. വളരെയധികം പക്ഷികൾ ദേശാടനത്തിനായി നെടുമ്പാശ്ശേരിയിൽ എത്താറുണ്ട്.

പക്ഷി നിരീക്ഷണവുമായി നടക്കുന്ന കാലഘട്ടത്തിൽ തന്നെ കാണുന്ന തുമ്പികളുടെയും ശലഭങ്ങളുടേയും ഫോട്ടോയെടുത്ത് വയ്ക്കാറുണ്ടായിരുന്നു. അങ്ങനെയിരിക്കെയാണ് കേരളത്തിലെ തുമ്പികൾ എന്ന ഒരു പുസ്തകം കിരണും ഡേവിഡും ചേർന്ന് ഇറക്കുന്നുണ്ടെന്ന് ദിലീപ് സാർ എന്നോട് പറഞ്ഞത്. ഈ പുസ്തകമായിരുന്നു എന്റെ തുമ്പി നിരീക്ഷണത്തിന്റെ തുടക്കകാലത്തെ field guide. പിന്നീട് Society for Odonate Studies (SOS) ന്റെ വളരെ വിശദമായ ഇതുവരെ കേരളത്തിൽ കണ്ടെത്തിയ തുമ്പികളെയെല്ലാം ഉൾപ്പെടുത്തി e-book വന്നു. ഇത് മൊബൈലിലൂടെ ഉപയോഗിക്കാനും വളരെ എളുപ്പമായി മാറി.



*Ischnura rubilio*
മഞ്ഞപ്പുൽമാണിക്യൻ
© Santhosh Kumar

രണ്ട് കൊതുകുകളുടെ മാത്രം വലുപ്പമുള്ള തവളക്കണ്ണനും (*Libellago indica*) ചുട്ടി നിലത്തനും (*Diplacodes nebulosa*) തവിടൻ ചേരാച്ചിറകനു (*Lestes concinnus*) മൊക്കെ നെടുമ്പാശ്ശേരി പ്രദേശത്ത് കണ്ടത് തുടർന്നുള്ള എന്റെ തുമ്പി നിരീക്ഷണത്തെ വളരെ പ്രചോദിപ്പിച്ചിട്ടുണ്ട്.



*Archibasis oscillans*
അരുവിത്തുമ്പി
© Santhosh Kumar

മനോജ് കരിങ്ങാമടത്തിൽ, വിവേക് ചന്ദ്രൻ, രഞ്ജിത് ജേക്കബ് മാത്യൂസ്, റെജി ചന്ദ്രൻ തുടങ്ങിയ തുമ്പി നിരീക്ഷകർ തുമ്പികളെ കുറിച്ച് അറിയുന്നതിനും തുടർ നിരീക്ഷണത്തിനും വളരെയധികം എന്നെ സഹായിച്ചിട്ടുണ്ട്. കൂടാതെ SOS ന്റെ വാട്സ്ആപ്പ് ഗ്രൂപ്പ് ഫേസ്ബുക്ക് പേജുകളും തുമ്പി നിരീക്ഷണത്തിന് വളരെയധികം സഹായകമായി .

ദേശാടകരായ തുലാത്തുമ്പികളെ *(Pantala flavescens)* ആയിരക്കണക്കിനാണ് ആദ്യകാലത്തൊക്കെ തുലാമാസത്തിൽ നെടുമ്പാശേരി പ്രദേശങ്ങളിൽ കാണാറുണ്ടായിരുന്നു. ഇവയുടെ എണ്ണത്തിൽ സമീപ കാലത്തായി കണ്ടുവരുന്ന കുറവ് പഠനവിധേയമാക്കേണ്ടതാണ്.

മലിന ജലത്തിൻറെ സൂചക തുമ്പിയായ ചങ്ങാതി തുമ്പിയെ*(Brachythemis contaminata)* മാഞ്ഞാലി തോട്ടിലും പരിസരങ്ങളിലും ധാരാളമായി കാണാൻ കഴിഞ്ഞിട്ടുണ്ട്. ഇത് മാഞ്ഞാലി തോട്ടിലെ ജലം വളരെയധികം മലിനപ്പെട്ടത് കൊണ്ടാണെന്ന് മനസ്സിലാക്കാൻ സാധിച്ചിട്ടുണ്ട്.

തവിട്ട് വെണ്ണീറൻ, നാട്ടു നിലത്തൻ, സ്വാമി തുമ്പി, പച്ച വ്യാളി, ചോപ്പൻ കുറുവാലൻ, വയൽത്തുമ്പി, മകുടി വാലൻ, പുള്ളിവാലൻ, ചെമ്പൻ തുമ്പി, ഓണത്തുമ്പി, തുലാത്തുമ്പി, നാട്ടു ചതുപ്പൻ, കനൽ വാലൻ ചതുപ്പൻ, നാട്ടുപുൽച്ചിന്നൻ, പത്തി പുൽച്ചിന്നൻ, നീലച്ചുട്ടി, നാട്ടു പൂത്താലി, ചെമ്മുഖ പൂത്താലി, എന്നീ തുമ്പികളെ ധാരാളമായി നെടുമ്പാശ്ശേരിയിലെ എല്ലാ സ്ഥലങ്ങളിലും കാണുവാൻ സാധിച്ചു.

എയർപോർട്ടിന്റെ വരവോടു കൂടിയും സാമൂഹികമായ മാറ്റത്തിന്റെ അനന്തര ഫലമായും പ്രദേശത്ത് ആകെ കൃഷിയിടങ്ങൾ വളരെ കുറയുകയും എയർപോർട്ടനുബന്ധ വികസന പ്രവർത്തനങ്ങൾ ധാരാളമായി വരികയും ചെയ്തു. തന്മൂലം പാടശേഖരങ്ങളും കുളങ്ങളും തോടുകളും ധാരാളമായി നികത്തപ്പെടുകയും പ്രദേശത്തിന്റെ ഭൂമിശാസ്ത്രം ത്വരിതഗതിയിൽ പരിവർത്തനം ചെയ്യപ്പെടുകയും ചെയ്തു.

വികസന പ്രവർത്തനങ്ങൾ ധാരാളമായി വന്നതോടുകൂടി പ്രദേശത്തെ മാലിന്യ പ്രശ്നങ്ങൾ രൂക്ഷമായി. ശുദ്ധജല സ്രോതസ്സുകൾ വളരെയധികം മലിനപ്പെടുകയും ചെയ്തു.

മാത്രമല്ല ചെമ്പന്നൂർ ഇൻഡസ്ട്രിയൽ ഏരിയയിൽ നിന്നും ധാരാളമായി വ്യവസായ മാലിന്യങ്ങൾ യാതൊരു മാനദണ്ഡവും ഇല്ലാതെ വൻതോതിൽ പുറന്തള്ളുകയും അത് സമീപപ്രദേശത്തുള്ള ജലസ്രോതസ്സുകളിലേക്ക് ഒഴുകിയെത്തുകയും തന്മൂലം ആ പ്രദേശത്ത് ശുദ്ധജലം ആകെ മലിനമാവുകയും ചെയ്തു.

മുൻകാലങ്ങളിൽ പ്രദേശത്ത് തുമ്പികളുടെ ഒരു കണക്കെടുപ്പ് നടക്കാത്തതിനാൽ തന്നെ എന്തൊക്കെ വ്യതിയാനങ്ങൾ ഈ മേഖലയിൽ വന്നിട്ടുണ്ട് എന്ന് അറിവില്ല. തുടർ പഠനങ്ങളിലൂടെ നമുക്ക് ഇനിയുണ്ടാകുന്ന മാറ്റങ്ങൾ രേഖപ്പെടുത്താനാവണം.

ശുദ്ധജലത്തിന് ഇത്രയൊക്കെ പ്രതിസന്ധികൾ ഉണ്ടായിട്ടും നെടുമ്പാശ്ശേരിയിൽ നിന്നു ചുരുങ്ങിയ കാലഘട്ടത്തിൽ തന്നെ എനിക്ക് 60 ഓളം ഇനം തുമ്പികളെ കണ്ടെത്താൻ സാധിച്ചു.

ഏതാണ്ട് ഒറ്റയ്ക്ക് തന്നെയാണ് നെടുമ്പാശേരിയിലെ തുമ്പികളുടെ ഈ പട്ടിക ഞാൻ എടുത്തിട്ടുള്ളത്. അതിനാൽ തന്നെ വളരെ കുറച്ച് പ്രദേശങ്ങളേ നിരീക്ഷിക്കാൻ സാധിച്ചിട്ടുള്ളൂ. കൂടുതൽ തുമ്പി നിരീക്ഷകർ നെടുമ്പാശ്ശേരി മേഖലയിൽ നിന്നും വന്നാൽ ധാരാളം തുമ്പികളെ നെടുമ്പാശ്ശേരിയിൽ നിന്നും കണ്ടെത്താൻ സാധിക്കുമെന്ന് ഉറപ്പുണ്ട്.

**Table 1.**Checklist of odonates of Nedumbassery

| Sl. No. | Scientific Name | Common Name | Malayalam Name |
|---|---|---|---|
| | **Suborder : Zygoptera (Damselflies)** | | |
| | **Family : Lestidae (Spread-winged damselflies)** | | |
| 1 | *Lestes elatus* Hagen in Selys, 1862 | Emerald Spreadwing | പച്ച ചേരാച്ചിറകൻ |
| 2 | *Platylestes kirani* Emiliyamma, Palot & Charesh, 2020 | Kiran's Spreadwing | കിരണി ചേരാച്ചിറകൻ |
| 3 | *Platylestes platystylus* Rambur, 1842 | Green-eyed Spreadwing | പച്ചക്കണ്ണൻ ചേരാച്ചിറകൻ |
| 4 | *Lestes concinnus* Hagen in Selys, 1862 | Dusky Spreadwing | തവിടൻ ചേരാച്ചിറകൻ |
| | **Family :Chlorocyphidae (Stream Jewels)** | | |
| 5 | *Libellago indica* Fraser, 1928 | River Heliodor | തവളക്കണ്ണൻതുമ്പി |
| | **Family : Platycnemididae (White-legged damselflies)** | | |
| 6 | *Copera marginipes* Rambur, 1842 | Yellow Bush Dart | മഞ്ഞക്കാലി പാൽത്തുമ്പി |
| 7 | *Copera vittata* Selys, 1863 | Blue Bush Dart | ചെങ്കാലി പാൽത്തുമ്പി |
| 8 | *Onychargia atrocyana* Selys, 1865 | Marsh Dancer | എണ്ണക്കറുപ്പൻ |
| | **Family : Coenagrionidae (Narrow-winged damselflies)** | | |
| 9 | *Aciagrion occidentale* Laidlaw, 1919 | Green-striped Slender Dartlet | നീലച്ചുട്ടി |
| 10 | *Agriocnemis keralensis* Peters, 1981 | Kerala Dartlet | പത്തി പുൽച്ചിന്നൻ |
| 11 | *Agriocnemis pieris* Laidlaw, 1919 | White Dartlet | വെള്ളപ്പുൽച്ചിന്നൻ |
| 12 | *Agriocnemis pygmaea* Rambur, 1842 | Pygmy Dartlet | നാട്ടുപുൽച്ചിന്നൻ |
| 13 | *Archibasis oscillans* Selys, 1877 | Blue-banded Longtail | അരുവിത്തുമ്പി |
| 14 | *Ceriagrion cerinorubellum* Brauer, 1865 | Orange-tailed Marsh Dart | കനൽവാലൻ ചതുപ്പൻ |



*Libellago indica*
തവളക്കണ്ണൻതുമ്പി
© Santhosh Kumar

| | | | |
|---|---|---|---|
| 15 | *Ceriagrion coromandelianum* Fabricius, 1798 | Coromandel Marsh Dart | നാട്ടുചതുപ്പൻ |
| 16 | *Ceriagrion rubiae* Laidlaw, 1916 | Orange Marsh Dart | തീച്ചതുപ്പൻ |
| 17 | *Ischnura rubilio* Selys, 1876 | Golden Dartlet | മഞ്ഞപ്പുൽമാണിക്യൻ |
| 18 | *Ischnura senegalensis* Rambur, 1842 | Senegal Golden Dartlet | നീല പുൽമാണിക്യൻ |
| 19 | *Pseudagrion australasiae* Selys, 1876 | Short-tipped Grass Dart | കുറുവാലൻ പൂത്താലി |
| 20 | *Pseudagrion microcephalum* Rambur, 1842 | Blue Grass Dart | നാട്ടുപൂത്താലി |
| 21 | *Pseudagrion malabaricum* Fraser, 1924 | Jungle Grass Dart | കാട്ടുപൂത്താലി |
| 22 | *Pseudagrion rubriceps Selys,* 1876 | Saffron-faced Grass Dart | ചെമ്മുഖപ്പൂത്താലി |
| | **Suborder : Anisoptera (Dragonflies)** | | |
| | **Family : Aeshnidae (Hawkers and Darners)** | | |
| 23 | *Anax guttatus* Burmeister, 1839 | Pale-spotted Emperor | മരതകരാജൻ |
| 24 | *Gynacantha dravida* Lieftinck, 1960 | Brown Darner | സൂചിവാലൻ രാക്കൊതിച്ചി |
| | **Family : Gomphidae (Clubtails)** | | |
| 25 | *Ictinogomphus rapax* (Rambur, 1842) | Common Clubtail | നാട്ടുകടുവ |
| 26 | *Paragomphus lineatus* (Selys, 1850) | Common Hooktail | ചൂണ്ടവാലൻ കടുവ |
| 27 | *Macrogomphus wynaadicus* Fraser, 1924 | Wayanad Bowtail | വയനാടൻ കടുവ |
| | **Family : Libellulidae (Skimmers)** | | |
| 28 | *Acisoma panorpoides* Rambur, 1842 | Trumpet Tail | മകുടിവാലൻ |
| 29 | *Aethriamanta brevipennis* (Rambur, 1842) | Scarlet Marsh Hawk | ചോപ്പൻ കുറുവാലൻ |
| 30 | *Brachydiplax chalybea* Brauer, 1868 | Rufous-backed Marsh Hawk | തവിട്ടുവെണ്ണീറൻ |
| 31 | *Brachydiplax sobrina* (Rambur, 1842) | Little Blue Marsh Hawk | ചെറുവെണ്ണീറൻ |
| 32 | *Brachythemis contaminata* (Fabricius, 1793) | Ditch Jewel | ചങ്ങാതിത്തുമ്പി |
| 33 | *Bradinopyga geminata* (Rambur, 1842) | Granite Ghost | മതിൽത്തുമ്പി |
| 34 | *Crocothemis servilia* (Drury, 1773) | Ruddy Marsh Skimmer | വയൽത്തുമ്പി |
| 35 | *Diplacodes nebulosa* (Fabricius, 1793) | Black-tipped Ground Skimmer | ചുട്ടിനിലത്തൻ |
| 36 | *Diplacodes trivialis* (Rambur, 1842) | Ground Skimmer | നാട്ടുനിലത്തൻ |
| 37 | *Hydrobasileus croceus* (Brauer, 1867) | Amber Winged Marsh Glider | പാണ്ടൻ പരുന്തൻ |
| 38 | *Lathrecista asiatica* (Fabricius, 1798) | Asiatic Blood-tail | ചോരവാലൻതുമ്പി |
| 39 | *Neurothemis fulvia* (Drury, 1773) | Fulvous Forest Skimmer | തുരുമ്പൻതുമ്പി |
| 40 | *Neurothemis tullia* (Drury, 1773) | Pied Paddy Skimmer | സ്വാമിതുമ്പി |
| 41 | Orthetrum chrysis (Selys, 1891) | Brown-backed Red Marsh Hawk | ചെന്തവിടൻ വ്യാളി |
| 42 | Orthetrum pruinosum (Burmeister, 1839) | Crimson-tailed Marsh Hawk | പവിഴവാലൻ വ്യാളി |
| 43 | Orthetrum sabina (Drury, 1770) | Green Marsh Hawk | പച്ചവ്യാളി |



*Brachydiplax sobrina*
ചെറുവെണ്ണീറൻ
© Santhosh Kumar

| | | | |
|---|---|---|---|
| 44 | Orthetrum luzonicum (Brauer, 1868) | Tri-coloured Marsh Hawk | ത്രിവർണ്ണൻ വ്യാളി |
| 45 | Pantala flavescens (Fabricius, 1798) | Wandering Glider | തുലാതുമ്പി |
| 46 | Potamarcha congener (Rambur, 1842) | Yellow-tailed Ashy Skimmer | പുള്ളിവാലൻതുമ്പി |
| 47 | Rhodothemis rufa (Rambur, 1842) | Rufous Marsh Glider | ചെമ്പൻതുമ്പി |
| 48 | Rhyothemis variegata (Linnaeus, 1763) | Common Picturewing | ഓണതുമ്പി |
| 49 | Tetrathemis platyptera Selys, 1878 | Pigmy Skimmer | കുള്ളൻതുമ്പി |
| 50 | Tholymis tillarga (Fabricius, 1798) | Coral-tailed Cloudwing | പവിഴവാലൻ |
| 51 | Tramea basilaris Palisot de Beauvois, 1817 | Red Marsh Trotter | ചെമ്പൻ പരുന്തൻ |
| 52 | Tramea limbata (Desjardins, 1832) | Black Marsh Trotter | കരിമ്പൻ പരുന്തൻ |
| 53 | Trithemis aurora (Burmeister, 1839) | Crimson Marsh Glider | സിന്ദൂരതുമ്പി |
| 54 | Trithemis festiva (Rambur, 1842) | Black Stream Glider | കാർതുമ്പി |
| 55 | Trithemis pallidinervis (Kirby, 1889) | Long-legged Marsh Glider | കാറ്റാടിതുമ്പി |
| 56 | Urothemis signata (Rambur, 1842) | Greater Crimson Glider | പാണ്ടൻ വയൽതെയ്യൻ |
| 57 | Zyxomma petiolatum Rambur, 1842 | Brown Dusk Hawk | സൂചിവാലൻ സന്ധ്യാതുമ്പി |

**References:**


1. C. G. Kiran & David V Raju (2013). Dragonflies and Damselflies of Kerala (keralathile thumbikal), Tropical Institute of Ecological Sciences (TIES)

2. Jeevan Jose & Vivek Chandran, 2020. Introduction to Odonata with Identification Keys for Dragonflies & Damselflies commonly found in Kerala. Society for Odonate Studies.


**About the Author**

സന്തോഷ് കുമാർ കൊച്ചി അന്താരാഷ്ട്ര വിമാനത്താവളത്തിൽ അഗ്നിശമനസേനാ വിഭാഗത്തിൽ സീനിയർ സൂപ്രണ്ടായി ജോലിചെയ്യുന്നു. പക്ഷിനിരീക്ഷണത്തിലും തുമ്പിനിരീക്ഷണത്തിലും അതീവ തൽപ്പരനാണ്. വനം വകുപ്പിന്റെ സർട്ടിഫൈഡ് സ്നേക്ക് റെസ്ക്യൂവറാണ്.



*Macrogomphus wynaadicus*
വയനാടൻ കടുവ
© Santhosh Kumar

# കൂളിക്കുന്നും തുമ്പികളും പിന്നെ ഞാനും

**Muhammed Haneef**
haneefmangad@gmail.com
Member, Society for Odonate Studies

മലകളും താഴ്‌വാരങ്ങളും പുഴകളും പൂന്തോന രുവികളൊന്നുമില്ലെങ്കിലും ജനുവരി വരെ കഷ്ടിച്ചൊഴുകുന്ന 'ആടിയ'ത്തേയും 'അണിഞ്ഞ'യിലേയും തോടുകളും, കണ്ടവും, കവുങ്ങിൽ തോട്ടങ്ങളുമാണ് നാട്ടിലെ (കൂളിക്കുന്നിലെ) എന്റെ തുമ്പി നിരീക്ഷണ കേന്ദ്രങ്ങൾ. കാസറഗോഡ് ജില്ലയിൽ തുമ്പി വൈവിധ്യത്തിന് പേരുകേട്ട സ്ഥലം. കടലിൽ നിന്നും അഞ്ചു കിലോമീറ്റർ മാറി സ്ഥിതി ചെയ്യുന്ന ഇവിടെ പേരിനോളം പോന്ന കുന്നില്ല. കടൽ നിരപ്പിൽ നിന്നും അധികം ഉയരമില്ലാത്ത സ്ഥലം. എട്ടു വർഷങ്ങളായി ഞാൻ കനോൺ 600D ക്യാമറയും 55-250mm ലെൻസുമായി ഇവിടങ്ങളിൽ കറങ്ങുന്നു.





വെയിലുദിച്ച് വന്നത് മുതൽ ഉച്ചവെയിൽ ഉച്ചിയിൽ ഗാഢമായി ഉമ്മ വെക്കുന്നത് വരെ തുമ്പികളോടൊപ്പം കളിച്ചും സൊറ പറഞ്ഞു മങ്ങനെയിരിക്കും.

### സത്യത്തിൽ എന്താണ് ഞാനും തുമ്പിയും തമ്മിലുള്ള ബന്ധം.?

വെള്ളത്തിൽ ഇറക്കി വെച്ചിരിക്കുന്ന കാൽ പാദത്തിൽ 'കല്ലേ മുട്ടി' വന്ന് മസാജ് ചെയ്യാൻ തുടങ്ങിയപ്പോഴാണ് തോട്ടുവക്കിലെ പാറയിലാണ് ഇരിക്കുന്നതെന്നുള്ള കാര്യം രണ്ടു സെക്കന്റിനു ശേഷം വീണ്ടും ഓർമ വന്നത്.

‘ഹലോ മിസ്റ്റർ... നിങ്ങൾ  അവിടെ നിന്നും മാറിയിരുന്നാൽ എനിക്ക് സ്വസ്ഥമായി കട ന്നുപോകാമായിരുന്നു.’

തൊട്ടടുത്ത പൊന്തയിൽ നിന്നും ഇറങ്ങി വന്ന ചേര സാർ എന്നെ നോക്കി പറഞ്ഞു.

‘സോറി സാർ ഞാനൽപം ക്ഷീണിതനാണ്. സാർ പുറകിലൂടെ പോയ്ക്കോളു...’

‘നട്ട പിരാന്ത... നീയൊന്നും നന്നാകാൻ പോവുന്നില്ലടാ...’

എന്ന് പിറുപിറുത്ത് കൊണ്ട് ചേര സാർ വന്ന വഴിയേ തിരിച്ചു പോയി.

തുമ്പി നടത്തത്തിനിടയിൽ മിക്കവാറും ഞങ്ങൾ കണ്ടുമുട്ടാറുണ്ട്. ആദ്യമൊക്കെ എനിക്ക് പുള്ളിയേയും, പുള്ളിക്ക് എന്നേയും പേടിയായിരുന്നു. ഇപ്പോ ‘എടോ  പോടോ’ ബന്ധമായിരിക്കുന്നു.

‘നിന്നെ മാത്രമല്ല നിന്റെ അപ്പനെ വരെ പിടിച്ചു തിന്നിട്ടുണ്ട് ഈ എൻ. കെ’

എന്ന് ഏതോ പ്രാണിയോട് പറഞ്ഞു കൊണ്ട് ഒരാൾ കമ്മ്യൂണിസ്റ്റ് പച്ചയുടെ ഉണങ്ങിയ കമ്പിൽ വന്നിരുന്നു. മുഖം കണ്ടാലറിയാം നല്ല ദേഷ്യത്തിലാണെന്ന്.

‘ഹല്ല ... ഇതാര്? നാട്ടുകടുവയോ? ഇന്ന് കണ്ടില്ലല്ലോ എന്ന് വിചാരിക്കാനിരിക്കുകയായിരുന്നു ഞാൻ.’

‘എന്നെക്കൊണ്ടെന്നും പറയിപ്പിക്കണ്ടാ.. എനിക്ക് നിന്റെയടുത്ത് ഇരിക്കാനും താൽപര്യമില്ല. നീയല്ലെ എനിക്ക് അലമ്പൻ തുമ്പി എന്ന പേരിട്ടത്’

എൻ. കെ കെറുവിച്ച് കൊണ്ട് പറന്നു പോയി.

തെറ്റ് എന്റെ ഭാഗത്തുമുണ്ട്, നാട്ടുകടുവയെന്ന *(Ictinogomphus rapax)* പേരിൽ തോട്ടുവക്കിലെ പോലീസ് ചമയുന്ന അവനെ അലമ്പൻ തുമ്പി എന്ന് പേരിട്ടത് ഞാനാണ്. ഏതെങ്കിലും തുമ്പിയെ ഫോട്ടോ എടുക്കാൻ ഫോക്കസ് ചെയ്താൽ ഓടിച്ചു വിടലാണ് ദുഷ്ടന്റെ പണി. പേര് നാട്ടിലാകെ പാട്ടാക്കാൻ കാർത്തുമ്പിയേയും (*Trithemis festiva*) സിന്ദൂര തുമ്പിയെയും (*Trithemis aurora*) ഏൽപ്പിച്ചത് അവർ ഭംഗിയായി ചെയ്തു.



*Ictinogomphus rapax*
നാട്ടുകടുവ
©Muhammed Haneef

‘ഡീ... നിന്നോട് ഞാൻ പല പ്രാവശ്യം പറഞ്ഞിട്ടില്ലേടി മുട്ടയിടുമ്പോൾ ശ്രദ്ധിക്കണമെന്ന്’

കലിപ്പൻ കാന്താരിയെ വഴക്ക് പറയുന്നു..

‘എന്തു പറ്റിയതാ കലിപ്പാ’

ഞാൻ കരിമ്പൻ പരുന്തനോട് (*Tramea limbata*) ചോദിച്ചു.

‘ഇന്നും ഇവൾ മുട്ടകൾ മീനിന്റെ അണ്ണാക്കിലോട്ട് തന്നെ കേറ്റിയിട്ടു... ഞാനപ്പോഴെ പറഞ്ഞതായിരുന്നു വൺ ടൂ, ത്രീ പറഞ്ഞതിനു ശേഷം മുട്ട ഇട്ടാൽ മതിയെന്ന്’

കലിപ്പൻ ഫുൾ കലിപ്പിൽ തന്നെ.

ശരിയാ ഞാനും കണ്ടിട്ടുണ്ട്. കാന്താരി പറന്നു വന്ന് വെള്ളത്തിൽ കുറേ മുട്ടകൾ ഒരുമിച്ചിടും. മുട്ടകൾ താഴ്ന്നു പോകുമ്പോഴേക്കും മീനുകൾ വന്ന് കുറേയെണ്ണം തിന്നും.

ഞാനിങ്ങനെയാണ്, നീ അല്ലെങ്കിൽ എനിക്ക് വേറെയൊരുത്തൻ എന്ന മട്ടിൽ കാന്താരി പറന്നു പോയി.

ഇനിയിപ്പോ ഇവിടെ ഇരുന്നാൽ ശരിയാവില്ല. ഞാൻ എണീറ്റു തോടിലൂടെ നടക്കാൻ തുടങ്ങി.

‘മേക്കപ്പല്പം കൂടി പോയോ ചേട്ടാ...?’

തലയിലും മുഖത്തും ഓറഞ്ച് നിറം വാരിത്തേച്ച് വന്നിരിക്കുന്നു ചെമ്മുഖപ്പൂത്താലി (*Pseudagrion rubriceps*).

‘നീ നിന്റെ പാർട്ടണറെ കണ്ട് പഠിക്കെടാ, അവൾ മെയ്ക്കപ്പ് കുറച്ചേ ഉപയോഗിക്കൂ...’

‘അവൾ മേക്കപ്പ് ചെയ്തിട്ടെന്താ? ചെയ്യാഞ്ഞിട്ടെന്താ? ഒളിച്ചിരിക്കലല്ലേ ഹോബി?’

‘മറ്റവൻമാരെവിടെ നാടനും കാടനും?’

‘അപ്പർത്തുണ്ട്, ഇന്നു രാവിലേയും അടിയായിരുന്നു.’

‘അവരുടെ വഴക്ക് ഇതുവരെ തീർന്നില്ലെ?’

‘മാഷേ.... സമാധാനമായി ജീവിക്കാനുള്ള ആഗ്രഹംകൊണ്ട് ചോദിച്ചുപോവുകയാണ് ഞങ്ങളെ രണ്ട് പേരേയും നാടൻ പൂത്താലി എന്ന് വിളിച്ചൂടെ?’

എന്റെ മുഖഭാവം കണ്ടിട്ടാവണം ‘പറ്റില്ലാ.. ലേ ...?’ എന്ന് പറഞ്ഞ് ഒരു തോളും ചെരിച്ച് കാട്ടുപൂത്താലി (*Pseudagrion malabaricum*) തിരിഞ്ഞു പറക്കുന്നു.

‘എടാ... ഞാനെന്ത് ചെയ്യാനാ...? ആ ഡേവിഡ് രാജു നിനക്ക് ആ പേരിൽ ആധാർ കാർഡ് ഉണ്ടാക്കിപ്പോയില്ലെ? നാടനെ വേണേൽ കരിമോതിരവളയൻ പൂത്താലി എന്നാക്കാം..’

‘വോ... വേണ്ട’

നാട്ടുപൂത്താലി (*Pseudagrion microcephalum*) ഒരു പുൽതുമ്പിനറ്റത്ത് വന്നിരുന്നു.

ശാന്തമായൊഴുകുന്ന തോട്ടിലെ വെള്ളം അരയോളമെത്തിയപ്പോൾ ഞാൻ തോട്ടുവക്കിലേക്ക് വലിഞ്ഞ്കേറി വരമ്പിലൂടെ നടക്കാൻ തുടങ്ങി. പ്രജകളുടെ ക്ഷേമ പ്രവർത്തനങ്ങളുടെ ഭാഗമായി അതിവേഗം ബഹുദൂരം പദ്ധതിയുമായി തന്റെ അതിർത്തിക്കുള്ളിൽ പാറിനടക്കുന്ന തുമ്പി രാജവംശത്തിലെ യുവരാജാവ് മരതകരാജനെ ഞാൻ താണുവണങ്ങി. തങ്ങളുടെ അതിർത്തികൾ കാത്തുസൂക്ഷിക്കുന്നതിൽ ജാഗ്രത പുലർത്തുന്നവരാണിവർ.

തോടിന്റെ വീതി കുറഞ്ഞുവരുന്ന ഭാഗത്ത് പാറകൾ തെളിഞ്ഞു കാണുന്നു. അടുത്തെത്തിയതും

ഒരു തുമ്പികുഞ്ഞ് പാറയിലേക്ക് വലിഞ്ഞു കേറി വരുന്നു.

'നീയാ പച്ചവ്യാളിയുടെ (*Orthetrum sabina*) മോളല്ലേ....? വിരിഞ്ഞിറങ്ങാൻ കേറുകയാണല്ലേ...?' ഞാൻ ചോദിച്ചു.

'എന്താ മാമാ ഇത്...? ഇത്രേം വർഷമായിട്ടും പഠിച്ചില്ലേ...? ഈ നട്ടുച്ച വെയിലത്ത് പാറയിൽ കയറി വരാൻ ധൈര്യം കാണിക്കണമെങ്കിൽ ഞാൻ ഗോംഫിഡ് വീട്ടിലെ കുട്ടിയാണെന്ന് അറിയില്ലേ?'

'ഹ്മ്... എങ്കിൽ നീ ചൂണ്ടവാലന്റെ (*Paragomphus lineatus*) മോളായിരിക്കും'

'യെസ്, യൂ ആർ കറക്റ്റ്. അപ്പോ മാമൻ ഞാൻ '-മെയ്ക് ഓവർ' ചെയ്യുന്നത് കാണാൻ നിക്കുന്നോ?'

'ഞാൻ പോയ്ക്കോളാം... നീ വിരിഞ്ഞിറങ്ങി നല്ലൊരു വേട്ടക്കാരിയാവണം'
എന്ന് പറഞ്ഞു ഞാൻ നടന്നു നീങ്ങി.

മൂക്കില്ലാ കണ്ണാ ...
നാക്കില്ല കണ്ണാ...
കൊമ്പില്ല കണ്ണാ...
സിന്ദാബാദ്



വാലില്ലാ കണ്ണാ...
സോക്സിട്ട കണ്ണാ...
തവളക്കണ്ണാ...
സിന്ദാബാദ് ..'

വെള്ളത്തിലെ ഉരുളൻ പാറക്കല്ലിലെ നനവിലൊട്ടിയിരിക്കുന്ന തവളക്കണ്ണനെ നോക്കി ഞാൻപാടി.

പാട്ടു കേട്ടതും അവൻ ദേഷ്യത്തോടെ ഉയർന്ന് പറന്ന് വീണ്ടും പാറയിൽ വന്നിരുന്നു. ഏതവനാടാ ഈ സമയം തവളയെ പറ്റി പാടുന്നത് എന്ന മട്ടിൽ ഒരു വാൽമാക്രി വെള്ളത്തിൽ നിന്ന് പൊങ്ങിവന്ന് എന്നെ രൂക്ഷമായി നോക്കിയിട്ട് തിരിച്ചു പോയി.

'ദേഷ്യം വന്നോടാ മുത്തേ....? നീയല്ലെ ഇവിടുത്തെ മേഘവർണ്ണൻ?'

'ഇതുതന്നെയല്ലെ താൻ നീർമാണിക്യനോടും പറയുന്നത്?'

'അത് 'വേ....' മേഘവർണ്ണൻ ഇത് 'റേ....' മേഘവർണ്ണൻ . ഹാ... ഒറിജിനൽ മേഘവർണ്ണനില്ലാത്തതിന്റെ സങ്കടം ഞാൻ നിങ്ങളെ വെച്ച് തീർക്കുന്നു....'

'നിങ്ങളാ വരത്തൻ ചെക്കൻ പാണ്ടൻ കരിമുത്തന്റെ (*Indothemis limbata*) പടമെടുത്ത് പത്രത്തിൽ കൊടുത്തെന്നു കേട്ടല്ലോ?'

നിറഞ്ഞു തുടങ്ങിയ എന്റെ കണ്ണുകൾ കണ്ടിട്ടാവണം തവളക്കണ്ണൻ വിഷയം മാറ്റാൻ വേണ്ടി ചോദിച്ചു.

'ഈ നാടും, കൂട്ടത്തിൽ അവനും ഫെയ്മസായിക്കോട്ടെയെന്ന് കരുതി'

'എന്നിട്ട് ഫെയ്മസായോ?'

*Indothemis limbata*
പാണ്ടൻ കരിമുത്തൻ
©Vivek Chandran

'ആയി, പക്ഷെ ക്രഡിറ്റ് വേറെയാരൊ ക്കെയോ അടിച്ചോണ്ട് പോയി'

'പാവം'

'ഒരു കാര്യം മനസ്സിലായി ചുമരിൽ പടമാവു ന്നതിന് മുമ്പ് എടുത്ത പടങ്ങളും മറ്റുവിവ രങ്ങളും എവിടെയെങ്കിലുമൊക്കെ പബ്ലിഷ് ചെയ്യണം'

'ഇവിടെ ഇപ്പോ എത്ര പേരെ താനിതുവരെ കണ്ടിട്ടുണ്ട്?'

'മിനിഞ്ഞാന്ന് കണ്ട നീല രാജനുൾപ്പെടെ (*Anax immaculifrons*) 74 പേർ'

'എന്നാ പിന്നെ പബ്ലിഷ് ചെയ്യരുതോ?'

"ചെയ്യണം പക്ഷെ, ചെങ്കൽ തുമ്പിയെ (*Bradinopyga konkanensis* ) കാണിച്ചാലും മതിൽ തുമ്പിയെന്നു (*Bradinopyga geminata*) പറയുന്നവരുമുണ്ട്" ഞാൻ മനസ്സിൽ പറഞ്ഞു.

'ഓ.. കെ... ഡാ... ഞാനിറങ്ങുവാ .. ചുട്ടിവാലൻ താമരത്തുമ്പിയെ (*Paracercion calamorum*) കണ്ടിട്ട് രണ്ട് വർഷമായി. അവനുണ്ടോയെന്ന് നോക്കണം.'

എന്താ ഒരു ശബ്ദം? ചിലന്തി വലയിൽ നിന്നും രക്ഷിക്കാൻ യാചിക്കുന്ന മഞ്ഞക്കറുപ്പൻ മുളവാലന്റെ (*Elattoneura tetrica*) ശബ്ദം കേട്ട ഭാഗത്തേക്ക് ഞാൻ നീങ്ങി.

'രക്ഷിക്കണേ...'

വലയിൽ തൂങ്ങിയാടി കൊണ്ട് നിലവി ളിക്കുകയാണവൾ

എന്റെ ഇരയെ തൊട്ടാൽ തൊട്ടവനെ ഞാൻ തട്ടും എന്ന മട്ടിൽ ചിലന്തിയും നിൽപുണ്ട്.

'നിന്നെ രക്ഷിക്കണമെന്നുണ്ടടാ... പക്ഷെ പ്രകൃതി നിയമം തെറ്റിക്കാൻ പാടില്ലല്ലോ? നീ സ്പൈഡർ കുട്ടന്റെ ഫുഡ്ഡല്ലേ?'

'ഉണ്ട..! പ്രകൃതി നിയമം അനുസരിച്ചാണോ ഈ കാണിച്ചുവെച്ചിരിക്കുന്നത്?'

എന്ന് പറഞ്ഞ് അവൻ പുറകിലേക്ക് നോക്കാൻ ആംഗ്യം കാണിച്ചു.

മുന്നിൽ കണ്ട കാഴ്ച എന്നെ ഞെട്ടിച്ചുകളഞ്ഞു. മുൻ വർഷങ്ങളിൽ സിന്ധു ദുർഗ് ചതുപ്പനും (*Ceriagrion chromothorax* ), തീ ചതുപ്പനും(*Ceriagrion rubiae*) മലബാർ ചേരാച്ചിറകനുമൊക്കെ (*Lestes malabaricus*) അർമാദിച്ചിരുന്ന വയൽ ചെമ്മണ്ണിട്ട് നികത്തി യിരിക്കുന്നു, വീടു പണിയാനായിരിക്കും.

ആരോട് പറയാൻ? ആര് കേൾക്കാൻ? ഈ തോടും ബാക്കി വയലുകളും എത്ര കാലം ഉണ്ടാവുമെന്ന് പറയാൻ പറ്റില്ല. എന്തെങ്കിലും ചെയ്തേ മതിയാവൂ. ഏതാനും പടങ്ങൾ ക്യാമെറ യിൽ പകർത്തി ഞാൻ തിരിച്ചു നടന്നു.



*Elattoneura tetrica*
മഞ്ഞക്കറുപ്പൻ മുളവാലൻ
©Muhammed Haneef

**Table 1.** Checklist of odonates of Koolikkunn, Kasargode

| Sl. No. | Scientific Name | Common Name | Malayalam Name |
|---|---|---|---|
| | **Suborder : Zygoptera (Damselflies)** | | |
| | **Family : Lestidae (Spread-winged damselflies)** | | |
| 1 | *Lestes dorothea* Fraser, 1924 | Forest Spreadwing | കാട്ടു ചേരാച്ചിറകൻ |
| 2 | *Lestes elatus* Hagen in Selys, 1862 | Emerald Spreadwing | പച്ച ചേരാച്ചിറകൻ |
| 3 | *Lestes malabaricus* Fraser, 1929 | Malabar Spreadwing | മലബാർ ചേരാച്ചിറകൻ |
| 4 | *Lestes praemorsus* Hagen in Selys, 1862 | Sapphire-eyed Spreadwing | നീലക്കണ്ണി ചേരാച്ചിറകൻ |
| | **Family : Calopterygidae (Broad-winged damselflies)** | | |
| 5 | *Vestalis apicalis* Selys, 1873 | Black-tipped Forest Glory | ചുട്ടിച്ചിറകൻ തണൽത്തുമ്പി |
| 6 | *Vestalis gracilis* (Rambur, 1842) | Clear-winged Forest Glory | ചെറിയ തണൽതുമ്പി |
| | **Family : Chlorocyphidae (Stream Jewels)** | | |
| 7 | *Heliocypha bisignata* Hagen in Selys, 1853 | Stream Ruby | നീർമാണിക്യൻ |
| 8 | *Libellago indica (Fraser, 1928)* | River Heliodor | തവളക്കണ്ണൻതുമ്പി |
| | **Family : Euphaeidae (Gossamerwinged damselflies)** | | |
| 9 | *Euphaea fraseri* (Laidlaw, 1920*)* | Malabar Torrent Dart | ചെങ്കറുപ്പൻ അരുവിയൻ |
| | **Family : Platycnemididae (White-legged damselflies)** | | |
| 10 | *Copera marginipes* (Rambur, 1842) | Yellow Bush Dart | മഞ്ഞക്കാലി പാൽത്തുമ്പി |
| 11 | *Copera vittata* (Selys, 1863) | Blue Bush Dart | ചെങ്കാലി പാൽത്തുമ്പി |
| 12 | *Elattoneura tetrica* (Laidlaw, 1917) | Black and Yellow Bambootail | മഞ്ഞക്കറുപ്പൻ മുളവാലൻ |
| 13 | *Prodasineura verticalis* (Selys, 1860) | Black Bambootail | കരിഞ്ചെമ്പൻ മുളവാലൻ |
| | **Family : Coenagrionidae (Narrow-winged damselflies)** | | |
| 14 | *Aciagrion occidentale* Laidlaw, 1919 | Green-striped Slender Dartlet | നീലച്ചുട്ടി |
| 15 | *Agriocnemis pieris* Laidlaw, 1919 | White Dartlet | വെള്ളപ്പുൽച്ചിന്നൻ |
| 16 | *Agriocnemis pygmaea* (Rambur, 1842) | Pygmy Dartlet | നാട്ടുപുൽച്ചിന്നൻ |
| 17 | *Agriocnemis splendidissima* Laidlaw, 1919 | Splendid Dartlet | കാട്ടുപുൽച്ചിന്നൻ |
| 18 | *Archibasis oscillans* (Selys, 1877) | Blue-banded Longtail | അരുവിത്തുമ്പി |
| 19 | *Ceriagrion cerinorubellum* (Brauer, 1865) | Orange-tailed Marsh Dart | കനൽവാലൻ ചതുപ്പൻ |
| 20 | *Ceriagrion chromothorax* Joshi & Sawant 2019 | Sindhudurg Marsh Dart | സിന്ധുദുർഗ് ചതുപ്പൻ |
| 21 | *Ceriagrion coromandelianum* (Fabricius, 1798) | Coromandel Marsh Dart | നാട്ടുചതുപ്പൻ |
| 22 | *Ceriagrion olivaceum aurantiacum* | Rusty Marsh Dart | കരിമ്പച്ചചതുപ്പൻ |



*Libellago indica*
തവളക്കണ്ണൻതുമ്പി
©Muhammed Haneef

| | | | |
|---|---|---|---|
| 23 | *Ceriagrion rubiae* Laidlaw, 1916 | Orange Marsh Dart | തീച്ചതുപ്പൻ |
| 24 | *Ischnura rubilio* Selys, 1876 | Golden Dartlet | മഞ്ഞപ്പുൽമാണിക്യൻ |
| 25 | *Ischnura senegalensis* (Rambur, 1842) | Senegal Golden Dartlet | നീല പുൽമാണിക്യൻ |
| 26 | *Paracercion calamorum* (Ris, 1916) | Dusky Lilysquatter | ചുട്ടിവാലൻ താമരത്തുമ്പി |
| 27 | *Pseudagrion decorum* (Rambur, 1842) | Green-striped Grass Dart | ഇളനീലി പൂത്താലി |
| 28 | *Pseudagrion indicum* Fraser, 1924 | Yellow-striped Grass Dart | മഞ്ഞവരയൻ പൂത്താലി |
| 29 | *Pseudagrion malabaricum* Fraser, 1924 | Jungle Grass Dart | കാട്ടുപൂത്താലി |
| 30 | *Pseudagrion microcephalum* (Rambur, 1842) | Blue Grass Dart | നാട്ടുപൂത്താലി |
| 31 | *Pseudagrion rubriceps* Selys, 1876 | Saffron-faced Grass Dart | ചെമ്മുഖപ്പൂത്താലി |
| | **Suborder : Anisoptera (Dragonflies)** | | |
| | **Family : Aeshnidae (Hawkers-Darners)** | | |
| 32 | *Anax ephippiger* (Burmeister, 1839) | Vagrant Emperor | തുരുമ്പൻ ചാത്തൻ |
| 33 | *Anax guttatus* (Burmeister, 1839) | Pale-spotted Emperor | മരതകരാജൻ |
| 34 | *Anax immaculifrons* Rambur, 1842 | Blue Darner | നീലരാജൻതുമ്പി |
| 35 | *Gynacantha dravida* Lieftinck, 1960 | Brown Darner | സൂചിവാലൻ രാക്കൊതിച്ചി |
| 36 | *Gynacantha millardi* Fraser, 1920 | Parakeet Darner | തത്തമ്മത്തുമ്പി |
| | **Family : Gomphidae (Clubtails)** | | |
| 37 | *Ictinogomphus rapax* (Rambur, 1842) | Common Clubtail | നാട്ടുകടുവ |
| 38 | *Paragomphus lineatus* (Selys, 1850) | Common Hooktail | ചൂണ്ടവാലൻ കടുവ |
| | **Family : Libellulidae (Skimmers)** | | |
| 39 | *Acisoma panorpoides Rambur, 1842* | Trumpet Tail | മകുടിവാലൻ |
| 40 | *Brachydiplax chalybea Brauer, 1868* | Rufous-backed Marsh Hawk | തവിട്ടുവെണ്ണീറൻ |
| 41 | *Brachydiplax sobrina (Rambur, 1842)* | Little Blue Marsh Hawk | ചെറുവെണ്ണീറൻ |
| 42 | *Brachythemis contaminata (Fabricius, 1793)* | Ditch Jewel | ചങ്ങാതിത്തുമ്പി |
| 43 | *Bradinopyga geminata (Rambur, 1842)* | Granite Ghost | മതിൽത്തുമ്പി |
| 44 | *Bradinopyga konkanensis Joshi & Sawant, 2020* | Konkan Rockdweller | ചെങ്കൽത്തുമ്പി |
| 45 | *Cratilla lineata (Brauer, 1878)* | Emerald-banded Skimmer | കാട്ടുപതുങ്ങൻ |
| 46 | *Crocothemis servilia (Drury, 1773)* | Ruddy Marsh Skimmer | വയൽത്തുമ്പി |
| 47 | *Diplacodes nebulosa (Fabricius, 1793)* | Black-tipped Ground Skimmer | ചുട്ടിനിലത്തൻ |
| 48 | *Diplacodes trivialis (Rambur, 1842)* | Ground Skimmer | നാട്ടുനിലത്തൻ |
| 49 | *Hydrobasileus croceus (Brauer, 1867)* | Amber Winged Marsh Glider | പാണ്ടൻ പരുന്തൻ |
| 50 | *Indothemis carnatica (Fabricius, 1798)* | Light-tipped Demon | കരിമ്പൻ ചരൽമുത്തി |
| 51 | *Indothemis limbata (Selys, 1891)* | Restless demon | പാണ്ടൻ കരിമുത്തൻ |
| 52 | *Lathrecista asiatica (Fabricius, 1798)* | Asiatic Blood-tail | ചോരവാലൻതുമ്പി |
| 53 | *Neurothemis fulvia (Drury, 1773)* | Fulvous Forest Skimmer | തുരുമ്പൻതുമ്പി |
| 54 | *Neurothemis intermedia (Rambur, 1842)* | Ruddy Meadow Skimmer | പുൽത്തുരുമ്പൻ |
| 55 | *Neurothemis tullia (Drury, 1773)* | Pied Paddy Skimmer | സ്വാമിത്തുമ്പി |
| 56 | *Orthetrum chrysis (Selys, 1891)* | Brown-backed Red Marsh Hawk | ചെന്തവിടൻ വ്യാളി |

| | | | |
|---|---|---|---|
| 57 | *Orthetrum glaucum (Brauer, 1865)* | Blue Marsh Hawk | നീലവ്യാളി |
| 58 | *Orthetrum luzonicum (Brauer, 1868)* | Tri-coloured Marsh Hawk | ത്രിവർണ്ണൻ വ്യാളി |
| 59 | *Orthetrum pruinosum (Burmeister, 1839)* | Crimson-tailed Marsh Hawk | പവിഴവാലൻ വ്യാളി |
| 60 | *Orthetrum sabina (Drury, 1770)* | Green Marsh Hawk | പച്ചവ്യാളി |
| 61 | *Pantala flavescens (Fabricius, 1798)* | Wandering Glider | തുലാത്തുമ്പി |
| 62 | *Potamarcha congener (Rambur, 1842)* | Yellow-tailed Ashy Skimmer | പുള്ളിവാലൻതുമ്പി |
| 63 | *Rhodothemis rufa (Rambur, 1842)* | Rufous Marsh Glider | ചെമ്പൻതുമ്പി |
| 64 | *Rhyothemis triangularis Kirby, 1889* | Lesser Blue Wing | കരിനീലച്ചിറകൻ |
| 65 | *Rhyothemis variegata (Linnaeus, 1763)* | Common Picturewing | ഓണത്തുമ്പി |
| 66 | *Tetrathemis platyptera Selys, 1878* | Pigmy Skimmer | കുള്ളൻതുമ്പി |
| 67 | *Tholymis tillarga (Fabricius, 1798)* | Coral-tailed Cloudwing | പവിഴവാലൻ |
| 68 | *Tramea basilaris (Palisot de Beauvois, 1817)* | Red Marsh Trotter | ചെമ്പൻ പരുന്തൻ |
| 69 | *Tramea limbata (Desjardins, 1832)* | Black Marsh Trotter | കരിമ്പൻ പരുന്തൻ |
| 70 | *Trithemis aurora (Burmeister, 1839)* | Crimson Marsh Glider | സിന്ദൂരത്തുമ്പി |
| 71 | *Trithemis festiva (Rambur, 1842)* | Black Stream Glider | കാർത്തുമ്പി |
| 72 | *Trithemis pallidinervis (Kirby, 1889)* | Long-legged Marsh Glider | കാറ്റാടിത്തുമ്പി |
| 73 | *Urothemis signata (Rambur, 1842)* | Greater Crimson Glider | പാണ്ടൻ വയൽതെയ്യൻ |
| 74 | *Zyxomma petiolatum Rambur, 1842* | Brown Dusk Hawk | സൂചിവാലൻ സന്ധ്യാത്തുമ്പി |

**References:**


1. C. G. Kiran & David V Raju (2013). Dragonflies and Damselflies of Kerala (keralathile thumbikal), Tropical Institute of Ecological Sciences (TIES)

2. Jeevan Jose & Vivek Chandran, 2020. Introduction to Odonata with Identification Keys for Dragonflies & Damselflies commonly found in Kerala. Society for Odonate Studies.


**About the Author**


മുഹമ്മദ് ഹനീഫ് കെ എ ഗവ. ബ്രണ്ണൻ കോളേജിൽ ബോട്ടണി അധ്യാപകനാണ്. എട്ട് വർഷമായി തുമ്പി നിരീക്ഷണത്തിൽ സജീവമാണ്. കാസറഗോഡ് ജില്ലാ ബയോഡൈവേഴ്സിറ്റി ബോർഡിനു കീഴിലെ ടെക്നിക്കൽ സപ്പോർട്ട് ഗ്രൂപ്പ് അംഗവുമാണ്.




*Tramea limbata*
കരിമ്പൻ പരുന്തൻ
©Muhammed Haneef

# ODE NEWS

**Vivek Chandran A**
avivekchandran2@gmail.com
Executive Member, Society for Odonate Studies

## NEWEST *Protosticta* FROM THE WESTERN GHATS NAMED TO FOREWARN ECOLOGICAL ARMAGEDDON


*Protosticta armageddonia*
പൊടി നിഴൽത്തുമ്പി
©Reji Chandran

A small reedtail damselfly (*Protosticta species*) photographed by Reji Chandran from Ponmudi in the southern Western Ghats has turned out to be a new species. Dr. Pankaj Koparde and his team from MIT World Peace University that included researchers Arajush Payra and Ameya Deshpande, joined forces with Reji to describe the 15th *Protosticta* species from the Western Ghats. It has been christened *Protosticta armageddonia* to call attention to the human-induced 'insect apocalypse' that could lead to an 'ecological armageddon'. The Armageddon Reedtail, as its common name goes, is most similar to *Protosticta anamalaica* described from the Anamalai hills in 2022, but can be distinguished by the structure of prothorax and anal appendages. The new species was found at an altitude of 900 metres above mean sea level, perched on shrubs very close to the ground under evergreen canopy, near small brooks. The study was published in the International Journal of Odonatology.

**Reference:**

https://doi.org/10.48156/1388.2023.1917043

## REVOLUTIONARY DISCOVERY OF A SECOND *Epithemis* SPECIES FROM WAYANAD


*Epithemis wayanadensis*
വയനാടൻ തീക്കറുപ്പൻ
©Vivek Chandran

The scientific curiosity of David Raju coupled with the diligence of Vivek Chandran led to the discovery of the Red-rumped Hawklet (*Epithemis wayanadensis*), which got the seal of approval via molecular studies undertaken by Zeeshan Mirza. The discovery is remarkable, because for over a hundred years,

the Ruby-tailed Hawklet (*Epithemis mariae*) was considered to be the only species in its genus. The new species has a darker black ground colour and much restricted blood red colour on its back. In the adult form, the male lacks the pale yellow antehumeral stripes which are distinctly visible in the Ruby-tailed Hawklet. The species was first recorded from a forest marsh adjacent to the Pookode lake in Wayanad, a famous tourist destination. It is believed to be highly seasonal with adults seen on the wing only in October. The study was published in the Journal of Asia-Pacific Biodiversity of Elsevier Publications.

**Reference:**

https://doi.org/10.1016/j.japb.2023.08.006

## KEY TO THE *Lestes* SPECIES OF THE WESTERN GHATS UPDATED



*Lestes nigriceps*
©David Raju

Researchers Shantanu Joshi, Dattaprasad Sawant, Akshay Dalvi, Yogesh Koli, Muhammed Haneef (SOS member), Rajesh Sanap and Krushnamegh Kunte teamed up and conducted a multi-state study which resulted in an updated key to the nine described Lestes species found in the Western Ghats. The key for males relies on markings on thorax and structure of anal appendages. The key for females is almost wholly based on markings on thorax. The team also rediscovered the enigmatic Lestes nigriceps from India after a gap of 98 years. The researchers have also concluded that there is no sufficient evidence to consider the population of Lestes patricia recorded from Maharashtra as a separate subspecies and have synonymized Lestes patricia taamrpatti Bhakare, Bhoite & Pawar, 2020 with Lestes patricia Fraser, 1924 as a consequence. The study was published in the International Journal of Odonatology.

**Reference:**

https://doi.org/10.48156/1388.2023.1917217

## UNKNOWN FEMALE OF THE RARE GOMPHID *Davidioides martini* DESCRIBED



*Davidioides martini*
©E Kunhikrishnan

Researchers Kalesh Sadasivan, Vinayan P. Nair, Subash Pulikkal, Sabari Janaki and Abraham Samuel have collected and described the female of *Davidioides martini* Fraser, 1924. This monotypic species endemic to the Western Ghats was described based on a single male specimen collected from North Malabar. Aside from a few patchy records, not much information was available on it until now. The researchers have given a detailed description of the male alongside the first description of the female, and discussed its

taxonomic position. They also observed that egg-laying of this species occurs in clear water of small pools fed by seepages of forest streams during the pre-monsoon season. The authors opine that this rare gomphid is restricted to the mid-elevation hills (400m-900 m) of the Nilgiri-Coorg region of the Western Ghats, and that the records from south of the Palghat Gap and Nepal need confirmation. The paper has been published in the International Journal of Odonatology.

**Reference:**

https://doi.org/10.48156/1388.2023.1917211

## LARVA OF *Platylestes platystylus* IDENTIFIED AND DESCRIBED



*Larva of Platylestes platystylus*
©Vivek Chandran

Researchers have identified, reared and described the larva of the rare damselfly, *Platylestes platystylus* from the Kole wetlands in Kerala. We still do not have descriptions of larvae of many Indian species, which is a hindrance in using them as bioindicators. The genus *Platylestes* has four described species distributed in Asia and this is the first larval description for the genus. *Platylestes platystylus* is a spreadwing damselfly that is patchily distributed in India and it has only been recently recorded from Kerala. As part of their study, the researchers, Vivek



*Platylestes platystylus*
©Vivek Chandran

Chandran. A and Subin K. Jose from Christ College (Autonomous), Irinjalakuda, and Prosenjit Dawn from Shyampur Siddheswari Mahavidyalaya, West Bengal, collected a larva from Srayilkadavu, a part of the Kole wetlands in Kerala. Upon suspecting it to be the undescribed larva of Platylestes platystylus, they reared it in the laboratory and when the adult emerged, the species identity was confirmed. The exuvia was dissected to study its mouthparts. The study, funded by the Directorate of Environment and Climate Change, Government of Kerala, has been published in Zootaxa.

**Reference:**

https://doi.org/10.11646/zootaxa.5380.6.6

## FIRST DESCRIPTION OF MALE *Macrogomphus wynaadicus* GIVEN 100 YEARS AFTER ITS DISCOVERY

Wayanad Bowtail (*Macrogomphus wynaadicus*) is a dragonfly endemic to the Western Ghats, first described by the British naturalist F. C. Fraser in 1924. The description was based on a single female collected from Masinagudi, now in Tamil Nadu. Although Fraser himself, and several researchers after him, had seen male individuals of this species, none had given a taxonomic description of it. This gap



*Macrogomphus wynaadicus*
©Vivek Chandran

in knowledge has now been filled with researchers giving a complete description of male Wayanad Bowtail based on specimens collected from Kerala, Tamil Nadu, and Goa. The new description has removed a major hurdle in describing new species in this group of dragonflies. The researchers, Vivek Chandran A, Dr. Subin K. Jose, Dr. Bijoy. C, and Parag Rangnekar published the study in Odonatologica.

**Reference:**

https://doi.org/10.60024/odon.v52i3-4.a8

## WAYANAD WILDLIFE SANCTUARY IS HOME FOR 85 SPECIES OF ODONATES



*Indolestes pulcherrimus*
©Vivek Chandran

Wayanad Wildlife Sanctuary, renowned for its elephants and tigers, also hosts a rich diversity of dragonflies and damselflies, as the latest study shows. The study was focused on the waterbodies



*Indothemis limbata*
©Vivek Chandran

spread across the four ranges of the sanctuary. While the ponds, which are mostly waterholes dug and maintained by the forest department, had the greatest diversity of these insects, the forest streams hosted more endemic species. Although not many species were recorded from the swamps, the study recognises their importance in maintaining the integrity of the former two types of ecosystems. In the study, rare species such as Coorg False Spreadwing *(Indolestes pulcherrimus*) and Restless Demon (*Indothemis limbata*) were recorded. The study team included Muneer P. K. of Ferns Nature Conservation Society, the then Wildlife Warden of the sanctuary, Narendra Babu. S, and two researchers from the Environmental Science department of Christ College (Autonomous), Irinjalakuda, Vivek Chandran. A and Dr. Subin K. Jose. The study was published in the International Journal of Tropical Insect Science.

**Reference:**

https://doi.org/10.1007/s42690-023-01135-y

## BREEDING OF *Hemicordulia asiatica* RECORDED FROM THE PLAINS

Asian Emerald *(Hemicordulia asiatica)* is one of only two species of Corduliidae occurring in India and is very rarely encountered. In the latest paper published in




Notulae Odonatologicae, Vivek Chandran, K. J. Rison, Muhammed Haneef, Raju Kidoor, and Mohammed Ramees have compiled the occurrence records of the species in India. Till date, breeding of the species was recorded only from montane lakes and pools of mountain streams. The authors report its breeding from domestic wells in the plains of Kerala. The study shows that human-made water bodies can act as 'stepping stones' for certain odonate species in mosaic landscapes of natural and human-modified habitats.

**Reference:**

https://doi.org/10.60024/nodo.v10i2.a2

## ABOUT THE AUTHOR

Vivek Chandran A is a PhD scholar at Christ College (Autonomous), Irinjalakuda. He is driven to solve the mysteries of odonates and reveal them to the public. In this, he finds bliss.

# Dragons in the landscape

**Balachandran V**

One of the most painful sights in Kerala is the alarming depletion of water bodies. Indifferent and insensitive, we have continued to landfill or pollute our waterbodies and wetlands. Nondegradable wastes choke our urban wetlands. Forests are converted to tea/coffee/rubber/other cash crops and paddy fields filled to raise coconut farms or banana plantations which later on became residential areas and so on.

Long ago I went on a bike ride through the rural, hilly parts of Trivandrum district -Nedumangadu, Aryanad, etc. Beautiful lowland hills all looking so monotonous and glum with Rubber plantations. Monstrous concrete bungalows garishly painted glared on the roadside, evidence of the former boom of rubber trade. I noticed a pond by the side of the road. I stopped and went down to the banks of the pond. In that microhabitat, I found many species of dragonflies. Common as well as uncommon. Here is one of the prettiest dragonflies in Kerala, *Rhyothemis triangularis*! This is a female. *R. triangularis* is smaller than the average dragonfly.

The presence of the dragonfly is the evidence of the last oases of nature, struggling to survive. Let us not turn our lands as barren and loveless as our hearts…

The great landscape photographer Ansel Adams said: “When words become unclear, I shall focus with photographs. When images become inadequate, I shall be content with silence.”

Balachandran.V.



# OUR PUBLICATIONS




***Introduction to Odonata with Identification Keys for Dragonflies and Damselflies Found in Kerala.***

Version 2.0

Edited by Jeevan Jose & Vivek Chandran A



SCAN ME !




***ചളവറയിലെ തുമ്പി വിശേഷങ്ങൾ***

***Chalavarayile Thumbi Visheshangal***

First Edition

Muhamed Sherif K



SCAN ME !






## Common Odonates of Kerala

Multicolour brochure featuring commonly found dragonflies and damselflies of Kerala.  A quick reference material that comes really handy for easy identification of Odonates during field visits.

## Society for Odonate Studies

The Society for Odonate Studies (SOS) is a non-political, non-profit organization formed to impart knowledge to the public on the insect order of Odonata which comprises of dragonflies and damselflies and to conduct scientific studies, with the objective of conservation of the species and their habitats.

